വൈ. ചരുഷിൻ



# എന്റെ ആദ്യത്തെ ജന്തുശാസ്ത്ര പാഠം

വൈ. ചരുഷിൻ

# എൻെറ ആദ്യ
# ജന്തുശാസ്ത്ര

വിവർത്തനം: ഓമന



റാദുഗ പബ്ലി ഷേഴ്സ്
മോസ്കോ

ള, ജീവനുംകൊണ്ടു് ഓടിക്കോ! ആ
ട്ടൂ! കാട്ടുപോത്തുകളേ സൂക്ഷിച്ചോളൂ!

റിക്കാടുകളിലും വനത്തിലും മുഴങ്ങി,
ല്ലാ ജന്തുക്കളും ഓടിയൊളിച്ചു.
ഭയങ്കരനുമാണു് സിംഹം. അതിനു് സ
യുള്ള പല്ലുകളുമുണ്ടു്.
ർറ ഇര?



## സിംഹം

മനോഹരമായ വരകളുള്ള സീബ്രകളേ, ജീവനുംകൊണ്ട് ഓടിക്കോ! ആന്റിലോപ്പുകളേ അതിവേഗം ഓടി രക്ഷപ്പെട്ടു! കാട്ടുപോത്തുകളേ സൂക്ഷിച്ചോളൂ!

സിംഹം വേട്ടയ്ക്കിറങ്ങിയിട്ടുണ്ട്.

ഇടിനാദം പോലുള്ള ഒരു ഗർജ്ജനം കുററിക്കാടുകളിലും വനത്തിലും മുഴങ്ങി, സിംഹം വേട്ടയ്ക്കിറങ്ങിയിരിക്കയാണ്. എല്ലാ ജന്തുക്കളും ഓടിയൊളിച്ചു.

മൃഗങ്ങളിൽ വച്ച് ഏററവും ശക്തനും ഭയങ്കരനുമാണ് സിംഹം. അതിന് സടയും കൂർത്ത് മൂർച്ചയുള്ള നഖങ്ങളും ശക്തിയുള്ള പല്ലുകളുമുണ്ട്.

ഇത്തവണ ആരായിരിക്കും അതിൻെറ ഇര?



## പെൻഗ്വിൻ

പെൻഗ്വിൻ മററു പക്ഷികളെപ്പോലെയല്ല. അതു പറക്കുന്നതു വായുവിലല്ല, വെള്ളത്തിലാണ്. വെള്ളത്തിൽ മുങ്ങാം കുഴിയിട്ട് ചെറിയ ചിറകുകൾ ശക്തിയായി ചലിപ്പിച്ച് അതിനു് ഏതു മീനിന്റേയും മുമ്പിൽക്കയറാൻ കഴിയും. പെൻഗ്വിനുകൾ കരയിലൂടെ നടക്കുന്നതു കാണാൻ വളരെ രസമാണ്. വടിപോലെ നിവർന്നുനിന്ന് അവ നടന്നുപോകുന്നതു കണ്ടാൽ ടെയിൽക്കോട്ടും വെളുത്ത വെയിസ്റ്റ് കോട്ടും ധരിച്ച മാന്യന്മാരാണെന്നു തോന്നും.





ഒരിക്കൽ ഒരു കപ്പൽ വഴിതെററി ഐസുനിറഞ്ഞ അപരിചിതമായ ഒരു കട ലിലെത്തി. നാവികർ ദൂരെ ഒരിടത്തു് ഒരു കര കണ്ടു. കപ്പൽ അതിനെ ലക്ഷ്യമാക്കി നീങ്ങിത്തുടങ്ങി. കരയിൽ ആളുകരം വരിവരിയായി നടന്നുപോകുന്നതു് അവർക്കു കാണാൻ കഴിഞ്ഞു. എന്നാൽ കപ്പൽ കരയോടു കൂടുതൽ അടുത്തപ്പോരം ആ ആളുകരം ഒന്നൊഴിയാതെ സർവ്വരും വെള്ളത്തിലേയ്ക്കു ചാടി! അതു പെൻഗ്വിനുകളായിരുന്നെന്നു് അപ്പോഴാണു് നാവികർ ഊഹിച്ചതു്.

## തിമിംഗലം

ലോകത്തിലെ ഏറ്റവും വലിയ ജന്തു തിമിംഗലമാണ്. അതു് കടലിൽ ജീവിക്കുന്നു. മീനിനെപ്പോലെ നീന്താൻ അതിനു കഴിയും.

മത്സ്യക്കൂട്ടങ്ങളെ പിൻതുടർന്നു് തിമിംഗലം ഐസുനിറഞ്ഞ വടക്കൻ കടലുകളിലും വർഷം മുഴുവൻ ചൂടുള്ള തെക്കൻ കടലുകളിലും എത്തിച്ചേരുന്നു. മീൻ എങ്ങോട്ടു പോകുന്നോ അവിടെ തിമിംഗലവും എത്തും.



തിമിംഗലം തന്റെ വലിയ വായ തുറന്ന് കടൽവെള്ളം വായിൽ നിറയ്ക്കുന്നു. അതോടൊപ്പം ധാരാളം മത്സ്യങ്ങളും വായ്ക്കുള്ളിലാകും. ബാലീനിലൂടെ വെള്ളം അരിച്ചു പുറത്തു കളയുമ്പോൾ മീനുകൾ വായിൽ അവശേഷിക്കുന്നു. തിമിംഗലത്തിന്റെ മേൽത്താടിയിൽ അഴികൾ പോലുള്ള രണ്ടു വരി കൊമ്പുകളുണ്ട്. ഇതിനാണ് ബാലീൻ അഥവാ തിമിംഗല–ശൃംഗാസ്ഥി എന്നു പറയുന്നത്.



## ആന

കാട്ടാന കാട്ടിനുള്ളിൽനിന്നു് തുറസ്സായ സ്ഥലത്തേക്കു് ഇറങ്ങുമ്പോഴ് ഒരില പോലും അനങ്ങുകയില്ല, ഒരു കമ്പുപോലും ഒടിയുകയില്ല. കറുത്ത ഒരു മലപോലെ അതു് അനങ്ങാതെ നിൽക്കും. അതിൻെറ കാലുകൾ മരത്തിൻെറ തായ്ത്തടികൾപോലെയാണു്: ചെവികൾ രണ്ടു് കപ്പൽപ്പായകളാണെന്ന് തോന്നും. അതിൻെറ ശക്തിയുള്ള കൊമ്പുകൾ നീണ്ടു വളഞ്ഞതാണു്. തുമ്പിക്കൈകൊണ്ടു് ഒരു കുററിച്ചെടി വേരോടെ പിഴുതെടുത്തു് വായിലാക്കി ആന സാവധാനം ചവച്ചുകൊണ്ടിരിക്കുന്നു.

അതിശക്തനായതുകൊണ്ടു് ആനയ്ക്കു് കാട്ടിൽ മററൊരു ജീവിയേയും പേടിക്കേണ്ടതില്ല.





## മലമ്പാമ്പ്

വെളിമ്പ്രദേശത്ത് വളരെ പഴക്കംചെന്ന ഒരു മരം നിൽക്കുന്നു. അതിന്റെ വണ്ണമുള്ള ശാഖകൾ വളഞ്ഞ് കൂടിപ്പിണഞ്ഞു നിൽക്കുന്നു. അവയിലൊന്ന് തായ്ത്തടിയെ ഒരു പാമ്പിനെപ്പോലെ ചുററിവരിഞ്ഞിരിക്കുന്നു. അതു വാസ്തവത്തിൽ ഒരു പാമ്പാണ്. ഭയങ്കരനായ ഒരു പെരുമ്പാമ്പ്.

ആ വഴി ഓടിപ്പോകുന്ന മാൻ, നിലംപററി ഓടിനടക്കുന്ന ചെറുമൃഗങ്ങൾ, അടുത്തുള്ള ഒരു മരക്കൊമ്പിൽ വിശ്രമിക്കാനിരിക്കുന്ന പക്ഷി—ഇവയെല്ലാം മലമ്പാമ്പിന്റെ ഇരയായിത്തീരുന്നു. മലമ്പാമ്പ് തന്റെ ഇരയെ ആദ്യം വരിഞ്ഞു ചുററി ഞെരിച്ചുകൊല്ലും. പിന്നീട് അതിനെ വിഴുങ്ങും.



## കൊകട്ടൂ തത്ത

കൊകട്ടൂ കാട്ടിലുള്ള ഒരു മരക്കൊമ്പിലിരുന്ന് തൻെറ തലപ്പൂവ് വിശറിപോലെ വിടർത്തുകയും മടക്കുകയുംചെയ്തു കളിക്കുകയാണ്. ഈ തത്തയ്ക്ക് എല്ലാത്തരം ശബ്ദങ്ങളും അനുകരിക്കാൻ കഴിയും. കുററിക്കാട്ടിലിരുന്ന് മുക്രയിടുന്ന ഒരു കാട്ടുപന്നിയെപ്പോലെ അതു മുക്രയിടും. മാളത്തിലിരുന്ന് മുറുമുറുക്കുന്ന മൃഗത്തെപ്പോലെ മുറുമുറുക്കും. പക്ഷിയെപ്പോലെ ചൂളമടിക്കും.

റഷ്യനോ ഫ്രഞ്ചോ മറേറതെങ്കിലും ഭാഷയോ സംസാരിക്കാൻ അതിനെ പഠിപ്പിക്കാൻ കഴിയും. പക്ഷേ താൻ സംസാരിക്കുന്നതിൻെറ അർത്ഥമെന്തെന്ന് അതിന് അറിയാൻപാടില്ലെന്നു മാത്രം.

പാട്ടു പാടുന്ന ഒരു കൊകട്ടൂ തത്തയെ ഞാൻ കണ്ടിട്ടുണ്ട്.



## ഹിപ്പൊപൊടാമസ്

നീളംകുറഞ്ഞ കുററിപോലുള്ള കാലുകൾകൊണ്ടു് ഹിപ്പൊപൊടാമസിനു് കരയിൽ നടക്കാൻ വളരെ പ്രയാസമാണു്. നടക്കുമ്പോൾ അതിൻെറ ശരീരത്തിലെ മേദസ്സു് ഒരു വശത്തുനിന്നു് മറെറാരുവശത്തേക്കു ചെരിഞ്ഞുകൊണ്ടിരിക്കും. അത്യർത്തിക്കാരനായ ഈ മൃഗം ഒരു പുല്പാടം മുഴവൻ തിന്നു തീർക്കും. തിന്നാൻ പററാത്തതു് ചവിട്ടിമെതിക്കും. ഈ ഉഗ്രൻ ശാപ്പാടു കഴിഞ്ഞാലുടൻ അതു് ഒന്നു മയങ്ങാനായി പുഴയിലേക്കു പോകും. അതിമൃദുലമായ ഒരു തൂവൽക്കിടക്കയിൽ കിടക്കുന്നതുപോലെ ഇളംചൂടുള്ള വെള്ളത്തിൽ കിടന്നു് അതു് ഉറങ്ങും. വിശ്രമം കഴിഞ്ഞാലുടൻ അതു് കളി തുടങ്ങും. വെള്ളത്തിൽ ഈ ജന്തുവിനു് നല്ല ചുറുചുറുക്കോടെ സഞ്ചരിക്കാൻ കഴിയും. അതു നീന്തിക്കളിക്കുകയും അടിത്തട്ടിൽ വളരുന്ന പായലുകൾ തേടി മുംങ്ങാംകുഴിയിടുകയും ചെയ്യും. ഒരു വലിയ പെട്ടി തുറന്നു വയ്ക്കുന്നതുപോലെ ഇടയ്ക്കിടെ അതു തൻെറ വിസ്താരമേറിയ വാ തുറന്നു പിടിച്ചു് ഉറക്കെ ചിനയ്ക്കും. പത്തു കുതിരകൾ ഒരുമിച്ചു ചിനച്ചാലെ അതുപോലൊരു ശബ്ദമുണ്ടാക്കാൻ കഴിയൂ.

## ഒറാങ്ങുട്ടാൻ

ചെമ്പൻരോമമുള്ള വലിയ ഒരു മനുഷ്യക്കുരങ്ങാണ് ഒറാങ്ങുട്ടാൻ. മലയാക്കാരുടെ ഭാഷയിൽ ഒറാങ്ങുട്ടാൻ എന്ന വാക്കിന്റെ അർത്ഥം ''കാട്ടിലെ മനുഷ്യൻ,'' എന്നാണ്. ഇതേപ്പററി മലയാക്കാരുടെയിടയിൽ ഒരു ഐതിഹ്യമുണ്ട്. പണ്ടുപണ്ട് ഒരു ഗ്രാമത്തിൽ ഒരു മനുഷ്യൻ പാർത്തിരുന്നു. ജോലിചെയ്യാൻ ഇഷ്ടമില്ലാത്തതിനാൽ അവൻ കാട്ടിൽ ചെന്ന് മരങ്ങളുടെയിടയിൽ താമസമാക്കി. അവന്റെ ദേഹമാസകലം ചെമ്പൻ രോമങ്ങൾ വളർന്നു. അവൻ ഒരു മനുഷ്യക്കുരങ്ങായി മാറി. അവനാണ് ഒറാങ്ങുട്ടാൻ.



## ചെറുകുരങ്ങൻമാർ

കുസൃതിക്കുടുക്കകളായ ഈ ചെറിയ കുരങ്ങന്മാരുടെ പേർ മാർമസെററ് (mármoset) എന്നാണ്. പടുവൃദ്ധകളുടെ മുഖത്തോടു സാമ്യമുള്ള ചുക്കിച്ചുളിഞ്ഞ ചെറിയ മുഖമാണ് ഇവയ്ക്കുള്ളത്. ഇവയുടെ കറുത്ത, കൊച്ചുകൈപ്പത്തികളും മനുഷ്യരുടേതു പോലെയാണ്. അവയുടെ പാദങ്ങൾ കാൽവിരലുകൾക്ക് പകരം നീണ്ട കൈവിരലുകളോടുകൂടിയ മററൊരു ജോടി കൈപ്പത്തികളാണ്. ഇവ ഉപയോഗിച്ച് ഈ കുരങ്ങന്മാർ ദേഹം ചൊറിയുകയും സാധനങ്ങൾ വലിച്ചെടുക്കുകയും തമ്മിൽത്തല്ലുകയും ചെയ്യും. ഒച്ചയിട്ടും വഴക്കുണ്ടാക്കിയും ഒരു മരക്കൊമ്പിൽനിന്ന് മററൊന്നിലേക്കു ചാടിയും ഇവ ദിവസം മുഴുവൻ മരങ്ങളുടെ മുകളിൽ കഴിയുന്നു.





## മുതല

ആഴമില്ലാല്ല ഇടങ്ങളിലെ ഇളംചൂടുള്ള വെള്ളത്തിൽ കിടന്നു് വെയിൽ കായാൻ മുതലയ്ക്കു് ഇഷ്ടമാണു്. പല്ലുകളുള്ള വാ അടച്ചുപിടിച്ചു്, ചീപ്പുപോലത്തെ വരകളുള്ള വാൽ അനക്കാതെ നിശ്ചലമായി അതു കിടക്കും. വെള്ളത്തിൽ കിടന്നു് അഴുകുന്ന ഒരു മരക്കൊമ്പാണു് അതെന്നേ ഒററ നോട്ടത്തിൽ തോന്നുകയുള്ളു. ജീവനുള്ള ഒരു ജന്തുവാണതെന്നു് ആരും സംശയിക്കയില്ല.

അതു് ഇരയെ കാത്തിരിക്കയാണു്. ഒരു സീബ്രയോ ആൻറിലോപ്പോ വെള്ളം കുടിക്കാനെത്തിയാൽ തൻെറ ശക്തിയുള്ള വാലുകൊണ്ടു് മുതല അതിനെ അടിച്ചു താഴെയിട്ടിട്ടു് മൂർച്ചയുള്ള പല്ലുകൾക്കിടയിൽ കോർത്തു് പുഴയുടെ അടിത്തട്ടിലേക്കു കൊണ്ടുപോകും.







## വാൽറസ്

കൊഴുപ്പു നിറച്ച വലിയൊരു തുകൽ സഞ്ചിപോലെയാണു് വാൽറസ് ഇരിക്കുന്നതു്.

അതിനു് ഒരു മേൽമീശയും നീണ്ട രണ്ടു് കൊമ്പുകളുമുണ്ടു്. അതിന്റെ കാലുകളുടെയററത്തു് പാദങ്ങളല്ല. മത്സ്യച്ചിറകുകളാണു്. കാലുകൾ തുഴപോലെയാണു് ഈ ജീവി ഉപയോഗിക്കുന്നതു്.

അതു് കടലിന്റെ അഗാധതയിലേക്കു മുങ്ങി അടിത്തട്ടിൽ എത്തിച്ചേരുന്നു. ഒരു പശു പുൽത്തകിടിയിൽ മേഞ്ഞുനടക്കുന്നതു പോലെ അതു് കടലിന്റെ അടിത്തട്ടിൽ മേയുന്നു. കടൽച്ചണ്ടിയും കവചമത്സ്യവുമാണു് ഇതിന്റെ ആഹാരം. മതിയാവോളം തിന്നുകഴിഞ്ഞു് ഇതു് കടലിന്റെ മുകളിലേക്കു പൊങ്ങിവരും കരയിലോ ഹിമക്കട്ടയുടെവക്കിലോ കൊമ്പുകൾ ഊന്നി ഇതു് വെള്ളത്തിൽ നിന്നു് കരക്കു കയറി കല്ലുകളുടെ പുറത്തു കിടന്നു് വിശ്രമിക്കുന്നു.



## ധ്രുവക്കരടി

ധ്രുവക്കരടി തെണ്ടിനടക്കാൻ ഇഷ്ടപ്പെടുന്ന ഒരു മൃഗമാണു്. അതിന്റെ കട്ടിയുള്ള രോമം വെള്ളം പററിയാൽ നനയുകയില്ല. അതിന്റെ രോമകഞ്ചുകം നല്ല ചൂടുള്ളതാണു്. [illegible]ിനാൽ ധ്രുവക്കരടിക്കു് കൊടുംതണുപ്പിനേയോ ഹിമവാതത്തേയോ ഐസുപോലെ തണുത്ത വെള്ളത്തേയോ ഭയമില്ല.

ഹിമക്കട്ടികളുടേയും പൊടിമഞ്ഞിന്റേയും മീതെ അതു് ആഹാരം തേടി അലഞ്ഞു നടക്കും. ഒരു മീനിനേയോ ഒരു വാൽറസ്ക്കുഞ്ഞിനേയോ പിടികിട്ടിയാലുടൻ അതിനെ അകത്താക്കിയിട്ടു് ധ്രുവക്കരടി അവിടെ, ആ ഐസിന്റെ പുറത്തു തന്നെ കിടന്നു് ഉറങ്ങും.

ഉറക്കമുണരുമ്പോഴും വീണ്ടും അതിനു വിശന്നു തുടങ്ങുന്നു. തിന്നാൻ വല്ലതും കിട്ടുമോ എന്നു മണത്തുനോക്കിക്കൊണ്ടു് അതു വീണ്ടും യാത്രയാരംഭിക്കുകയായി.

ധ്രുവക്കരടിക്കു് അതിവേഗം ഓടാനും അടിത്തട്ടിലേക്കു മുങ്ങാനും നന്നായി നീന്താനും അറിയാം. അതിനാൽ അതിനു് അധികസമയം വിശന്നിരിക്കേണ്ടി വരാറില്ല. തിന്നാൻ എന്തെങ്കിലുമൊന്നു് അതു വളരെ വേഗം കണ്ടുപിടിക്കും.



## കാണ്ടാമൃഗം

കാണ്ടാമൃഗം കണ്ണുമടച്ച് കാട്ടിലൂടെ നീങ്ങുമ്പോൾ മരങ്ങൾ കുലുങ്ങുകയും ആടുകയും ചെയ്യും. മരക്കൊമ്പുകൾ ഞെരിഞ്ഞൊടിയും മുള്ളുകൾക്കോ മരക്കുററികൾക്കോ കനത്ത മരക്കൊമ്പുകൾക്കോ അതിനെ ക്ഷതമേല്പിക്കാൻ കഴിയുകയില്ല. അതിന്റെ തൊലി കവചംപോലെ ശക്തമാണ്. അതിന്റെ ദേഹത്തു തട്ടിയാൽ കുന്തം തെറിച്ചുപോകും, അമ്പ് ഒടിഞ്ഞുപോകും. ഒരു റൈഫിളിൽനിന്ന് ചീറിപ്പായുന്ന വെടിയുണ്ടയ്ക്കു മാത്രമേ അതിന്റെ കട്ടിയുള്ള തൊലി ഭേദിക്കാൻ കഴിയൂ.

കാണ്ടാമൃഗത്തിന്റെ മൂക്കിന്മേൽ മേല്പോട്ടു് ഉയർന്നു നിൽക്കുന്ന ഒരു കൊമ്പുണ്ട്. അതിന്റെ കണ്ണുകൾ വളരെ ചെറുതാണ്. കണ്ണുകളുടെ കാഴ്ചശക്തി വളരെ കുറവുമാണ്. വീണ്ടുവിചാരമില്ലാതെ മുമ്പിലുള്ള എന്തിനേയും ഇടിച്ചു താഴെയിടുന്ന പ്രകൃതമാണ് അതിന്റേതു്.

മുൻശുണ്ഠിക്കാരനായ ഈ മൃഗത്തിനു് സകലതും സംശയമാണ്.

# റെയ്ൻഡിയർ

വടക്കുവടക്കുള്ള പ്രദേശങ്ങളിൽ വേനൽക്കാലം തീരെ ചെറുതാണ്. മററുസമയങ്ങളിലെല്ലാം അവിടം ഐസും പൊടിമഞ്ഞുംകൊണ്ടു മൂടിയിരിക്കും. അവിടെ ഒരു പശുവിനേയോ കുതിരയേയോ വളർത്താൻ സാദ്ധ്യമല്ല. കാരണം നീണ്ട ശൈത്യകാലത്തു് അവയ്ക്കു് തിന്നാൻ അവിടെ ഒന്നും ഉണ്ടായിരിക്കയില്ല. റെയ്ൻഡിയറിനു മാത്രമേ അവിടെ ജീവിക്കാൻ കഴിയുകയുള്ളു. അതു് കുളമ്പുകൊണ്ടു് പൊടിമഞ്ഞിൽ കുഴിയുണ്ടാക്കി ഹിമപ്രദേശത്തു വളരുന്ന പായൽ തിന്നു ജീവിക്കുന്നു.

വിദൂരോത്തരപ്രദേശത്തു് മനുഷ്യർക്കു പാലും മാംസവും നൽകുന്നതാരാണ്? റെയ്ൻഡിയർ.

അവരുടെ ഹിമശകടം വലിക്കുന്നതാരാണ്? റെയ്ൻഡിയർ.

റെയ്ൻഡിയറുകൾ ഇല്ലായിരുന്നെങ്കിൽ അവിടെ മനുഷ്യർക്കു താമസിക്കാൻ കഴിയുമായിരുന്നില്ല.





# കാട്ടിൽ

# അളകരടി

വസന്തത്തിൽ മഞ്ഞുരുകിത്തുടങ്ങിയാലുടൻ അളകരടി തന്റെ നനവില്ലാത്ത സുഖകരമായ മാളത്തിൽനിന്നു് ഇഴഞ്ഞു പുറത്തു വരും. അതു് ഇപ്പോഴും ശരിക്കു് ഉണർന്നിട്ടില്ല. അതിനു് ശരിക്കു കണ്ണുകാണാൻ കഴിയുന്നില്ല. അതു് കരടികളെപ്പോലെ ശീതകാലം മുഴുവൻ ഉറങ്ങുകയായിരുന്നു. അതിന്റെ വശത്തെ രോമം ചിടകെട്ടിപ്പോയി. മൂരിനിവർന്നിട്ടു് അതു് പുറത്തു കടക്കുന്നു. അതു് തവളകളെ തേടിപ്പിടിക്കുകയും വേരുകൾക്കടിയിലുള്ള പായലിൽനിന്നു് വണ്ടുകളെ മാന്തിയെടുക്കുകയും ചെയ്യുന്നു. അവയെ തിന്നു വയർ നിറയ്ക്കുകയും വെള്ളം കുടിക്കുകയും ചെയ്തിട്ടു് അതു് വീണ്ടും തന്റെ മാളത്തിലേക്കു തിരിച്ചുപോകും.





## അണ്ണാൻ

അണ്ടികൾ തിന്നു തിന്നു മടുക്കുമ്പോൾ കൂൺ തിന്നാൻ രസമാണു്. ഒരു കൂണു തിന്നണമെന്നു തോന്നിയാലുടൻ അണ്ണാൻ ഒരു മരക്കൊമ്പിൽനിന്നു മറ്റൊന്നിലേക്കും ഒരു ചില്ലയിൽ നിന്നു മറ്റൊന്നിലേക്കും ചാടിച്ചാടി നിലത്തിറങ്ങും.

അണ്ണാനേ, അണ്ണാനേ, നിനക്കു് നല്ല കൂണും വിഷക്കൂണും തിരിച്ചറിയാമോ? വെളുത്ത പൊട്ടുകളോടുകൂടിയ ആ ഭംഗിയുള്ള ചുവന്ന കൂൺ എന്തായാലും നീ തിന്നരുതു്. അതു വിഷമുള്ള കൂണാണു്.



## കൊക്ക്

ചതുപ്പുനിലങ്ങളിലുള്ള പായൽക്കൂനകളുടെ മുകളിലാണ് കൊക്ക് ഉറങ്ങുന്നത്. ഉണർന്നാലുടൻ അത് ചുണ്ടുകൊണ്ട് തൂവലുകൾ കോതിമിനുക്കിയിട്ട് തൊള്ള തുറന്നു വിളിക്കും: കുറൽ... കുറൽ...

പഠാണിപ്പയറു വിളഞ്ഞു കി[illegible]ക്കുന്ന പാടത്തുചെന്ന് അത് കുറെ മണികൾ കൊത്തിത്തിന്നും. നല്ല സ്വാദ് പിന്നീട് വെള്ളം കുടിക്കാൻ പുഴക്കരയിലേക്കു പറക്കും. വെള്ളത്തിൽ തന്റെ നിഴൽ നോക്കി രസിക്കും. ഹാ എന്തൊരഴക്! നീണ്ട കാലുകൾ, മെലിഞ്ഞ കഴുത്ത്, ചാരനിറം. അത് ചിറകു വിരിച്ചുപിടിച്ച് കാലുകൾ മാറിമാറിച്ചവിട്ടി തിരിയുകയും മറിയുകയും ചെയ്തു നൃത്തമാടിക്കൊണ്ട് പുഴയുടെ കണ്ണാടിപോലെയുള്ള വെള്ളത്തിനുമുമ്പിൽ നിന്ന് അണിഞ്ഞൊരുങ്ങും.

## കാട്ടുപന്നി

അമറുകയും ചീററുകയും ചെയ്തുകൊണ്ടു് കാട്ടുപന്നി കാട്ടിലൂടെ ഓടിനടന്നു് ഓക്കുമരത്തിന്റെ കാകൾ തേടിപ്പിടിക്കുന്നു. ആഹാരം തേടി അതു് തന്റെ നീണ്ട മുഞ്ഞികൊണ്ടു് മണ്ണു മാന്തി മാററിയിട്ടു് വളഞ്ഞ തേററകളുപയോഗിച്ചു് വേരുകൾ കുത്തിക്കീറുന്നു.

നല്ല മൂർച്ചയും ബലവുമുള്ള തന്റെ തേററകൾകൊണ്ടു് കോടാലികൊണ്ടെന്നപോലെ മരങ്ങൾ ചുവട്ടിൽനിന്നു് വെട്ടിയിടാനും ചെന്നായെപ്പോലും കൊല്ലാനും അതിനു കഴിയും. കരടിക്കുപോലും കാട്ടുപന്നിയെ ഭയമാണു്.



## കാട്ടുപൂച്ച

ഇതിനു് ഒരു പട്ടിയുടെയത്ര പൊക്കമുണ്ടു്. നീളം കുറഞ്ഞ വാലും രോമം മുററിയ ചെവികളുമാണു് ഇതിനുള്ളതു്. ഇതിൻെറ രോമം പുള്ളിക്കുത്തുകൾ നിറഞ്ഞതാണു്. ഇരുണ്ട കാട്ടിനുള്ളിലെ കാട്ടുപാതയ്ക്കടുത്തുള്ള ഏതെങ്കിലും മരത്തിൽ കയറി അതു് നിശ്ചലമായി ഇരയെ കാത്തു കിടക്കും. ഇരയെ കണ്ടാലുടൻ അതിൻെറമേൽ ചാടിവീഴും.



## കരടി

കരടിക്കു് മധുരം വലിയ ഇഷ്ടമാണു്. അതു് റാസ്ബെറി തിന്നുന്നതു നോക്കൂ. അതു് ശബ്ദത്തോടെ ചവയ്ക്കുകയും ചുണ്ടു നക്കുകയും സംതൃപ്തിയോടെ കുറുങ്ങുകയും ചെയ്യുന്നു. പഴങ്ങൾ ഓരോന്നായി തിന്നുകയല്ല അതു ചെയ്യുന്നതു്. ഒരു ചെടിയിലെ പഴങ്ങൾ മുഴുവൻ നക്കിയെടുക്കും.

എന്തൊരു കൊതിയനാണു് ഈ കരടി!

ഒരുപാടു തിന്നാൽ വയറു വേദന വരുമെന്നു് ഈ കരടിക്കറിയില്ലേ?





## കുറുക്കൻ

ശീതകാലത്തു് കുറുക്കൻ എലികളെ തിന്നു ജീവിക്കുന്നു. ഇപ്പോൾ അതു് ഒരു മരക്കുററിയുടെ മീതെ കയറിനിന്നു് ദൂരത്തേക്കു നോക്കുകയാണു്. മഞ്ഞിനടിയിലെവിടെയെങ്കിലും എലി അനങ്ങുന്നുണ്ടോ എന്നറിയാൻ അതു കണ്ണും കാതും കൂർപ്പിച്ചിരിക്കുന്നു.

എലി അനങ്ങുന്നതു കണ്ടാലുടൻ കുറുക്കൻ അതിനെ ആക്രമിക്കും. ചുവന്ന രോമമുള്ള ഈ വേട്ടക്കാരനിൽനിന്നു് രക്ഷപ്പെടാൻ എലികൾക്കു കഴിയാറില്ല.

## മുയൽ

മുയലിന്റെ രോമക്കുപ്പായം നല്ല ചൂടുള്ളതും വെളുത്തതുമാണ്. മുയലിനെ തണുപ്പിൽനിന്നും വേട്ടക്കാരിൽനിന്നും അതു് രക്ഷപ്പെടുത്തുന്നു. വെളുത്ത മഞ്ഞിനുമീതെ നിൽക്കുന്ന തൂവെള്ള നിറമുള്ള മുയലിനെ തിരിച്ചറിയാൻ പ്രയാസമാണ്. അതു് മുയലാണെന്നു് നാം മനസ്സിലാക്കുമ്പോഴേക്കും അതു് സ്ഥലം വിട്ടിരിക്കും.

ശീതകാലത്തു് കുററിച്ചെടികളിൽനിന്നു് കാർന്നെടുക്കുന്ന സ്വാദില്ലാത്ത മരത്തൊലി തിന്നു് അതു വിശപ്പടക്കുന്നു. വേനൽക്കാലത്തു് കുശാലായി ഭക്ഷണം കഴിക്കാം. സ്വാദുള്ള പലതരം പുല്ലുകളും തേനൂറുന്ന പൂക്കളും ധാരാളമുണ്ടായിരിക്കും.

അതുകൊണ്ടു്, മുയലേ, നീ ദയവുചെയ്തു് ഞങ്ങളുടെ അടുക്കളത്തോട്ടത്തിൽ കയറി മുട്ടക്കൂസും മുള്ളങ്കിയും കരണ്ടു തിന്നരുതേ!





## മൂങ്ങ

മൂങ്ങയുടെ തൂവലുകൾ വളരെ മൃദുവാണ്. അതിന്റെ ചിറകുകൾ ചലിക്കുമ്പോൾ തീരെ ശബ്ദമുണ്ടാകുകയില്ല. അതിന് മൂർച്ചയുള്ള വളഞ്ഞ നഖങ്ങളുണ്ട്. ഒരെലിയോ അണ്ണാനോ ഉറക്കംതൂങ്ങുന്ന പക്ഷിയോ അതിന്റെ പിടിയിൽ അകപ്പെട്ടാൽ പിന്നെ രക്ഷപ്പെടുകയില്ല. മൂങ്ങ രാത്രിയിൽ ഇര പിടിക്കുകയും പകൽ ഉറങ്ങുകയും ചെയ്യുന്നു.

രണ്ടു ചെറുകിളികൾ കാട്ടിൽ അങ്ങോട്ടുമിങ്ങോട്ടും പറന്നു നടക്കുകയായിരുന്നു. പെട്ടെന്ന് ഒരു മൂങ്ങയെ അവ കണ്ടു. അവ ഉച്ചത്തിൽ ചിലച്ചു: ''പക്ഷികളേ, വേഗം വരൂ! രാത്രിയിലെ കൊള്ളക്കാരൻ ഇതാ ഇവിടെയിരിക്കുന്നു. ഈ വട്ടക്കണ്ണനെ വെറുതെ വിടരുത്!''

## മുള്ളെലി

കാട്ടിൽ കൂണ തേടി നടന്ന കുട്ടികഠം ഒരു കുററിച്ചെടിയുടെ ചുവട്ടിൻ മുള്ളെലിയെ (Hedgehog) കണ്ടു. അതു പേടിച്ച് ഒരു പന്തുപോലെ ചുരുണ്ടുകൂടി. അതിൻെറ ദേഹം മുഴവൻ മുള്ളുകഠം എഴുന്നു നിന്നിരുന്നതു കൊണ്ടു് കുട്ടികഠംക്കു് വെറും കൈ കൊണ്ടു് അതിനെ തൊടാൻ കഴിഞ്ഞില്ല. അവർ അതിനെ ഒരു തൊപ്പിക്കുള്ളിലേക്കു തോണ്ടിയിട്ടു് വീട്ടിലേക്കു കൊണ്ടുപോയി. അതിനെ അടുക്കളയുടെ തറയിൽ കിടത്തിയിട്ടു് കുട്ടികഠം ഒരു ചെറുകിണ്ണത്തിൽ കുറച്ചു പാൽ അതിൻെറ മുമ്പിൽ വച്ചു.

മുള്ളെലി അനങ്ങാതെ പന്തുപോലെതന്നെ കിടന്നു.

അതു് ഒരു മണിക്കൂറിൽ കൂടുതൽ സമയം അങ്ങിനെ കിടന്നു.

ഒടുവിൽ മുള്ളുകളുടെയിടയ്ക്കു് ഒരു കൂർത്ത മൂക്കു് പ്രത്യക്ഷപ്പെട്ടു. അതു് മൂക്കു ചുളിച്ചു. ഹാ, നല്ല മണം! മുള്ളെലി ചുരുഠം അഴിഞ്ഞു് നേരെ കിടന്നു് പാൽ നക്കിക്കുടിച്ചുതുടങ്ങി. വയർ നിറഞ്ഞപ്പോഠം അതു് വീണ്ടും ചുരുണ്ടുകൂടി.

ഇതിനിടെ കുട്ടികഠം മറെറന്തോചെയ്യാൻ പുറത്തേക്കു പോയി. ആരുമില്ലാത്ത തക്കം നോക്കി മുള്ളെലി കാട്ടിലേക്കു് ഓടിപ്പോവുകയുംചെയ്തു.





## അണലി

വെയിൽ തെളിഞ്ഞു. നല്ല ചൂടു്! തണുത്ത വേരുകളുടേയും തണുത്ത പായലിന്റേയും അടിയിൽനിന്നു് അണലിപ്പാമ്പു് ഇഴഞ്ഞു പുറത്തു വന്നു. ഇളം ചൂടുള്ള മരക്കുററികളുടെ മുകളിൽ കിടന്നു് അതു വെയിൽകായുകയാണു്. അതിന്നു് വിഷപ്പല്ലുകളുണ്ടു്. ഒററ കടികൊണ്ടു് അതു് ഇരയെ കൊല്ലുന്നു. ചത്ത ഇരയെ അതു് വിഴുങ്ങുന്നു.

കുട്ടികളേ, ചെരിപ്പിടാതെ കാട്ടിൽ ഓടിനടക്കരുതു്. അണലി കടിക്കാൻ സാദ്ധ്യതയുണ്ടു്.



## മരംകൊത്തി

ആരാണു് കാട്ടിൽ ഉറക്കെ കൊട്ടിക്കൊണ്ടിരിക്കുന്നതു്? ആരായിരിക്കും ആ ചെണ്ടക്കാരൻ? അതാ, നോക്കൂ, പുള്ളിത്തുവലും ചുവന്ന തൊപ്പിയുമുള്ള ആ പക്ഷിതന്നെ. ആ പൈൻ മരത്തിലേക്കു നോക്കൂ. നഖംകൊണ്ടു് മരത്തൊലിയിൽ അള്ളിപ്പിടിച്ചു് വാലിൽ ഊന്നിയാണു് ആ പക്ഷി മുകളിലേക്കു കയറുന്നതു്. മരത്തൊലിക്കടിയിൽ ഒരു പുഴുവിനെ അതു കണ്ടുപിടിച്ചു. അവിടെ കൊക്കുകൊണ്ടു് അതു് കൊത്തിത്തുടങ്ങുന്നു. ആ പുഴുവിനെ വലിച്ചെടുത്തു് തിന്നിട്ടു് മരംകൊത്തി വീണ്ടും മേലോട്ടു കയറുന്നു. മറ്റൊരു പുഴുവിനെ കാണുമ്പോഴും പിന്നെയും കൊത്തിത്തുടങ്ങും. പിന്നീടു് മറ്റൊരു മരത്തിലേക്കു പറന്നു ചെന്നു് വീണ്ടും കൊത്തിത്തുടങ്ങും.

## കരിംകോഴി

നല്ല ഭംഗിയുള്ള ഒരു പക്ഷിയാണിതു്. ചുവന്ന ‘‘പുരികങ്ങൾ’’ ഒഴിച്ചിൽ ഈ പക്ഷിയ്ക്കു് അടിമുടി കറുപ്പുനിറമാണു്. ഇതിന്റെ നീളംകുറഞ്ഞ കാലുകൾ കറുത്ത തൂവലുകൾകൊണ്ടു് മൂടിയിരിക്കുന്നു. അതു കണ്ടാൽ കാലുകൾ ചൂടാകാൻ ഈ പക്ഷി രോമബ്ബൂട്ടുകൾ ധരിച്ചിരിക്കയാണെന്നു തോന്നും.

തണുപ്പുകാലത്തു് കരിങ്കോഴി ബർച്ചുമരത്തിന്റെ പുഷ്പങ്ങൾ കൊത്തിത്തിന്നു കൊണ്ടു് മരക്കൊമ്പിൽ ഇരിക്കുന്നു. ഉറങ്ങാൻ സമയമായാൽ അതു് തറയെ മൂടിയിരിക്കുന്ന പൊടിമഞ്ഞിലേക്കു് കുത്തനെ ചെന്നു വീഴുകയാണു ചെയ്യുന്നതു്. അതു് തിരഞ്ഞും മറിഞ്ഞും മഞ്ഞിൽ തനിക്കു് കിടക്കാൻ പാകത്തിനു് ഒരു ചെറിയ കുഴിയുണ്ടാക്കുന്നു. അതിലാണു് രാത്രി മുഴുവൻ അതു് ഉറങ്ങുന്നതു്. വസന്തത്തിൽ ഇണചേരാൻ സമയമായാൽ ഈ പക്ഷികൾ കാട്ടിലെ തുറസ്സായ സ്ഥലത്തു് ഒത്തുകൂടുന്നു. അവ പരസ്പരം ചാടിവീഴുകയും പൊരുതുകയും ഉറക്കെ പാടുകയും ചെയ്യും.



## ചെന്നായ്

ആട്ടിൻകുട്ടികളും ആടുകളും പന്നികളും പശുക്കിടാങ്ങളും പശുക്കളും കുതിരക്കുട്ടികളും കുതിരകളും സൂക്ഷിക്കുവിൻ!

ചെന്നായ് ഇരതേടി വരുന്നുണ്ട്.

പട്ടികൾ ദേഷ്യത്തോടെ ഉറക്കെ കുരച്ചുതുടങ്ങുന്നു.

കാവൽക്കാരൻ തോക്കിൽ വെടിയുണ്ട നിറച്ച് ജാഗ്രതയായി നിൽക്കുന്നു.

ഇപ്പോൾ ചെന്നായാണ് സൂക്ഷിക്കേണ്ടതു്!



## പൂച്ച

ചക്കിപ്പൂച്ച നിലവറയിൽ നിന്നു് ഒരു ചുണ്ടെലിയെ പിടിച്ചു. അതിൽ സ
ന്തുഷ്ടയായ വീട്ടുകാരി അവൾക്കു കുറച്ചു പാൽ കൊടുത്തു. ചക്കിപൂച്ച തന്റെ തട
ിൽ കിടന്നു് സന്തോഷത്തോടെ കുറുങ്ങിത്തുടങ്ങി. കുസൃതിക്കാരനായ പൂച്ചക്കുട്ടി
കുറുങ്ങിക്കൊണ്ടു് ഒരിടത്തു് അടങ്ങിയിരിക്കാൻ തോന്നിയില്ല. അവൻ സ്വ
ൽ പിടിച്ചു കളിച്ചു തുടങ്ങി പിന്നീടു് ശത്രുവിനെ ഭാവനയിൽ കണ്ടു് ചീ
തിന്റെ നേരെ ചാടിവീഴാൻ തയ്യാറെടുത്തു നിൽക്കുകയും ചെയ്തു് അവൻ
ഞ്ഞു.





## വളർത്തുമുയൽ

ഇതാ ഒരു മുയലും അതിന്റെ രണ്ടു കുട്ടികളും. നീണ്ട ചെവിയും മുറിവാലും വട്ടക്കണ്ണും ഇവയുടെ പ്രത്യേകതകളാണ്. മുയൽക്കുട്ടികളും അവയുടെ അമ്മയെപ്പോലെ പുല്ലു തിന്നുന്നു. അവ എല്ലാ കാര്യത്തിലും അമ്മയെപ്പോലെ തന്നെയാണ്. ആ മുയൽക്കുട്ടി പുൽനാമ്പ് തിന്നുന്നതു് നോക്കൂ. അതിന്റെ മുഖം മുഴുവൻ അനങ്ങുന്നുണ്ടു്. അതിന്റെ മൂക്കു് പിടയുന്നു. ഒടുവിൽ പുൽനാമ്പ് അതിന്റെ വായ്ക്കുള്ളിൽ അപ്രത്യക്ഷമാകുന്നു. അതു തിന്നു തീർത്തിട്ടേ അതു മറ്റൊന്നു് വായിലാക്കാൻ ശ്രമിക്കയുള്ളൂ.

ഞാൻ അവയ്ക്കു് ഓരോ ക്യാരട്ടും മുട്ടക്കൂസിലയും റൊട്ടിക്കഷണവും കൊടുക്കാൻ പോവുകയാണ്.



## പന്നി

ചേററുകുഴിയിൽ ഇറങ്ങി ചെളിയിൽ കുളിക്കുന്ന ഈ പന്നി എത്ര വൃത്തിഹീനയാണെന്നു നോക്കൂ!

''നീ ഒരു നല്ല കുട്ടിയെപ്പോലെ പുഴയിൽ പോയി ദേഹത്തെ അഴുക്കൊക്കെ കഴുകിക്കളയൂ. എന്താ, അതിഷ്ടമില്ലേ? എന്നാൽ പന്നികളുടെ വളപ്പിലേക്കു ചെല്ലൂ. അവിടെ അവർ നിന്നെ കുളിപ്പിച്ചു സുന്ദരിയാക്കും!''

''ഹ്രൂ, ഹ്രൂ! എനിക്കു് സുന്ദരിയാകേണ്ട. ഇവിടമാണു് എനിക്കിഷ്ടം.''

## ഒട്ടകം

സ്റ്റെപ്പിയിൽ ഭാരവും ചുമന്നു് ഈ ഒട്ടകം വളരെ ദൂരം നടന്നു. ഒടുവിൽ അവർ അതിനെ തിരിച്ചു വീട്ടിൽ കൊണ്ടുവന്നു. അതു വല്ലാതെ മെലിഞ്ഞുപോയി. അതിനു നല്ല ക്ഷീണമുണ്ടു്. ഉണങ്ങിയ പുല്ലും വൈക്കോലും ചവച്ചുകൊണ്ടു് അതു കാലുകൾ മടക്കിവച്ചു് കിടന്നു് വിശ്രമിക്കയാണു്: ഇപ്പോൾ അതിനെ ശല്യപ്പെടുത്തിയാൽ അതിനു ദേഷ്യം വരും. അതു നിങ്ങളുടെ നേരെ തുപ്പും.





## പശു

പുൽപ്പരപ്പിൻെറ നടക്കു നിന്നു് അയവിറക്കുന്നതു് ഞങ്ങളുടെ പശുവാണു്. അവൾക്കു് വളഞ്ഞ കൊമ്പും തടിച്ച പള്ളയും പാൽനിറഞ്ഞു് തൂങ്ങിയ അകിടുമുണ്ടു്.

''എന്താണു് നിനക്കു് ഏററവും ഇഷ്ടപ്പെട്ട തീററ? പച്ചപ്പുല്ലാണോ? അതോ ഭംഗിയുള്ള പൂക്കളാണോ? തൊട്ടാവാടിയോ ത്രിപർണ്ണിപ്പുല്ലോ ഔഷധച്ചെടികളോ തിന്നാൻ ഇഷ്ടമാണോ? നീ ഏററവും നല്ല ആഹാരം കഴിച്ചാൽ നിൻെറ പാലിനു് സ്വാദു കൂടും. അതാ കറവക്കാരി വന്നുകഴിഞ്ഞു. ഞങ്ങൾക്കു ഒരു തൊട്ടി നിറയെ നറുംപാൽ തരില്ലേ?



## താറാവ്

തൂവലുകറം വെടിപ്പാക്കിയും കൊക്കുകൊണ്ടു് ചീകിമിനുക്കിയും താറാവു് ദിവസം മുഴവൻ വെള്ളത്തിൽ നീന്തിനടക്കുന്നു. ഇടയ്ക്കിടെ അതു വെള്ളത്തിൽ തന്റെ പ്രതിച്ഛായ നോക്കി അത്ഭുതം പ്രകടിപ്പിക്കും: ''ക്രാ, ക്രാ, ക്രാ, ഞാനെത്ര സുന്ദരിയാണു് !''





## പിടക്കോഴി

പിടക്കോഴി കോഴിക്കുഞ്ഞുങ്ങളോടൊപ്പം മുററത്തു നടക്കുകയായിരുന്നു. പെട്ടെന്നു് മഴ പെയ്തു. പിടക്കോഴി ചിറകു വിരിച്ചു പിടിച്ചു കൊണ്ടു് കൊക്കിത്തുടങ്ങി. അതു കുഞ്ഞുങ്ങളെ അടുത്തേക്കു വിളിക്കുകയാണു്. കോഴിക്കുഞ്ഞുങ്ങൾ ഓടിവന്നു് തള്ളക്കോഴിയുടെ ചിറകുകൾക്കടിയിൽ ഒളിച്ചു. മഴയിൽനിന്നു് രക്ഷപ്പെട്ടു് അവ തള്ളയുടെ ചൂടുപററി നിന്നു. എന്നാൽ എല്ലാ കോഴിക്കുഞ്ഞുങ്ങൾക്കും വേണ്ടത്ര സ്ഥലം കിട്ടിയില്ല. ഒന്നിന്റെ കാൽ വെളിയിലായിരുന്നു. മററൊരു കോഴിക്കുഞ്ഞിന്റെ തല പുറത്തേക്കു് ഉന്തിനിന്നു.

അനുസരണകെട്ട രണ്ടു കോഴിക്കുഞ്ഞുങ്ങൾ അമ്മ വിളിച്ചിട്ടു് ചെന്നില്ല. അവ ഇപ്പോൾ മഴയത്തു നിന്നു വിറയ്ക്കുകയാണു്. എന്താണു് തലയിൽ വീഴുന്നതു് എന്നു് അവ അത്ഭുതപ്പെട്ടു!

# കുതിര

ഇതു് പ്രായം കുറഞ്ഞ ഒരു കുതിരയാണു്. സന്തോഷത്തോടെ ചിനയ്ക്കുകയും കുളമ്പുകൾ നിലത്തു മുട്ടിക്കുകയും ചെയ്തുകൊണ്ടു് മൈതാനത്തിലൂടെ സ്വതന്ത്രമായി അതു് ഓടിനടക്കുന്നു. അതിന്റെ പുറത്തു് ആരും ഇതേവരെ



സഞ്ചരിച്ചിട്ടില്ല. അതിനെ വണ്ടിയിൽ കെട്ടിയിട്ടുമില്ല. ഈ കുതിരക്കുട്ടി ഒരു ഭാഗ്യവാനാണു്. ഇതിനു് വണ്ടി വലിക്കേണ്ടി വരില്ല. വലുതാകുമ്പോൾ ഇതൊരു ഓട്ടക്കുതിരയായിരിക്കും. അനേകം മത്സരങ്ങളിൽ അതു പങ്കെടുക്കുമെന്നു പ്രതീക്ഷിക്കാം.



## ചെമ്മരിയാട്

ഇതൊരു സാധാരണ ചെമ്മരിയാടല്ല. വിശിഷ്ടമായ ഒരിനമാണ്. ചുരുണ്ട കൊമ്പുള്ള ഇതിന്റെ കമ്പിളി മേന്മയേറിയതാണ്. കൈയുറകളും സോക്സും സ്വെററുകളും തുന്നാൻ ഇതുപയോഗിക്കാം. ഫെൽട്ട്ബൂട്ടുകളുണ്ടാക്കാനും നല്ലതാണ്. കൂട്ടുകൃഷിക്കളത്തിൽ ഈ ഇനം ആടുകളുടെ ഒരു പററംതന്നെയുണ്ട്.

# കോലാട്

അത്താഴം തന്നെ കാത്തിരിക്കുന്നുണ്ട് എന്ന വിശ്വാസത്തോടെ ഗ്രാമവീഥിയിലൂടെ നടന്നു പോകുകയാണ് ഈ തള്ളയാട്. പക്ഷേ വീട്ടുകാരി അല്പം ഉപേക്ഷ കാണിച്ചാൽ ഈ പെണ്ണാട് തന്നത്താൻ സ്വന്തം കാര്യം നോക്കാൻ തുടങ്ങും. അടുക്കളയിലെ ചൂലിന്റെ അററം കടിച്ചെടുക്കാനും റൊട്ടി കടിച്ചു തിന്നാനും അടുക്കളത്തോട്ടത്തിൽ മുളച്ചുനിൽക്കുന്ന ചെടികളും ആപ്പിൾ തൈയുടെ തലപ്പും അകത്താക്കാനും അതു മടിക്കുകയില്ല. എന്തെല്ലാം കുസൃതികളാണ് അതു് കാട്ടുന്നതു്! പക്ഷേ അതിന്റെ പാൽ ഒന്നാന്തരമാണ്. സത്യം പറഞ്ഞാൽ എനിക്കു് പശുവിൻപാലിനേക്കാൾ ഇഷ്ടമാണ് ആട്ടിൻപാൽ.





## തുർക്കിക്കോഴി

എല്ലാവരോടും കോപിച്ച് തുർക്കിക്കോഴി മുററത്തുകൂടി ഉലാത്തുന്നു. അതിൻെറ തൂവലുകൾ എഴുന്നു നിൽക്കും. ചിറകുകൾ താഴത്തിഴച്ചുകൊണ്ട് വാൽ വിശറിപോലെ വിടർത്തിപ്പിടിച്ചാണ് നടപ്പ്. കുട്ടികൾ അതിനെ പരിഹസിച്ചാൽ അതു കൂടുതൽ കോപിക്കും. തൂവലുകൾ കൂടുതൽ എഴുന്നു നിൽക്കും.

## വാത്ത്

അതിനു നീന്തി മതിയായി. ഇനി പ്രാതൽ കഴിക്കണം.

വാത്തേ, വാത്തേ, കൊത്തരുതെന്നെ,
തിന്നാൽ വേണ്ടതു് നൽകാം ഞാൻ.
ഗോതമ്പപ്പം നൽകീടാം
ഗോതമ്പിൻ മണി നൽകീടാം.



## കഴുത

കഴുതയെ സന്തോഷിപ്പിക്കാൻ ഉടമസ്ഥൻ അതിനെ ധാരാളം ചെടികളുള്ള ഒരിടത്താണ് കെട്ടിയിരിക്കുന്നത്... ചുററുമുള്ളതു മുഴുവൻ തിന്നുകഴിഞ്ഞിട്ട് അതു കയറിന്റെ നീളം കുറവായിട്ടെന്നവണ്ണം കഴുത്തു നീട്ടി അകലെയുള്ളതു തിന്നാൻ ശ്രമിക്കുന്നു.

കർണ്ണകഠോരമായ തന്റെ ശബ്ദത്തിൽ അതു നീട്ടി നിലവിളിക്കുന്നത് അഞ്ചു കിലോമീററപ്പുറം കേൾക്കാം. ഉടമസ്ഥൻ വന്ന് തന്റെ പുന്നാരക്കഴുതയെ ചെടികൾ തിന്നാൻ എത്തുന്ന വിധം മാററി കെട്ടാനാണ് ഈ രോദനം.



## തുർക്കിക്കോഴി

എല്ലാവരോടും കോപിച്ച് തുർക്കിക്കോ[illegible] തൂവലുകൾ എഴുന്നു നിൽക്കും. ചിറകുകൾ [illegible] ലെ വിടർത്തിപ്പിടിച്ചാണ് നടപ്പ്. കട്ട[illegible] കൂടുതൽ കോപിക്കും. തൂവലുകൾ കൂടുതൽ [illegible]

## കഴുത

കഴുതയെ സന്തോഷിപ്പിക്കാ

രിടത്താണ് കെട്ടിയിരിക്കുന്നതു് 3

കയറിനു നീളം കുറവായിട്ടെന്നവ 9

മിക്കുന്നു. 1

കർണ്ണകഠോരമായ തൻെറ ശ

കിലോമീററപ്പുറം കേരംക്കാം. ഉ

ടികരം തിന്നാൻ എത്തുന്ന വിധം



## തുർക്കിക്കോഴി

എല്ലാവരോടും കോപിച്ച് തുർക്കിക്കോ

തൂവലുകരം എഴുന്നു നിൽക്കും. ചിറകുകരം

ലെ വിടർത്തിപ്പിടിച്ചാണ് നടപ്പ്. കുട്ട

കൂടുതൽ കോപിക്കും. തൂവലുകരം കൂടുതൽ



Е. …рушин
МОЯ ПЕРВАЯ ЗООЛОГИЯ
*На …ыке малаялам*

**Y. …harushin**
M… …NIMAL BOOK

*In M…layalam*

ISBN 5-05-003016-1

